7. വനം വകുപ്പിലെ കൂപ്പും ലേലം സംബന്ധിച്ചുള്ള മറ്റു ലേല വ്യവസ്ഥകളും ഈ ലേലത്തിനും ബാധകമാണ്.

പാലോട് റെയിഞ്ച്

ലേലസ്ഥലം: പാലോട് റെയിഞ്ചാഫീസ്.

ലേലസമയം: 1984 സെപ്റ്റംബർ മാസം 12-ാം തീയതി പകൽ മൂന്നു മണി.

| | യൂക്കാലിപ്റ്റസ് പ്ലാന്റേഷന്റെ പേരു | | ഏകദേശ വിസ്തീർണ്ണം |
|---|---|---|---|
| (1) | 1963 വാമനപുരം കൂപ്പ് | X, XI | 37.635 ഹെ. |
| (2) | 1964 പെരിങ്ങമ്മല കൂപ്പ് | II | 79.621 ,, |
| (3) | 1904 എള്ളുമ്പ്രക്കാട് | I | 80,090 ,, |
| (4) | 1964 ചെക്കോണം | X | 24,300 ,, |
| (5) | 1965 ചെക്കോണം | XI, XII | 45,339 ,, |

പരുത്തിപ്പള്ളി റെയിഞ്ച്

ലേലസ്ഥലം: പരുത്തിപ്പള്ളി റെയിഞ്ചാഫീസ്.

ലേലസമയം: 1984 സെപ്റ്റംബർ മാസം 14-ാം തീയതി പകൽ മൂന്നു മണി.

| | | |
|---|---|---|
| (1) | 1974 പാലോട് റിസർച്ച് പ്ലോട്ട് | 99,120 ഹെ. |
| (2) | 1963 ചൂളിയാമല | 38.790 ,, |

കൂടുതൽ വിവരങ്ങൾ തിരുവനന്തപുരം ഡിവിഷണൽ ഫോറസ്റ്റാഫീസിൽ നിന്നോ, പാലോട്, പരുത്തിപ്പള്ളി എന്നീ റെയിഞ്ചാഫീസുകളിൽ നിന്നോ അറിയാവുന്നതാണ്.

തിരുവനന്തപുരം, വി. ഗോപിനാഥൻ,

ഡിവിഷണൽ ഫോറസ്റ്റാഫീസർ,

---

## PUNALUR DIVISION

### I

കടമ്പത്തടി ലേലപ്പരസ്യം

പി.സി. 2-5036/83, 1984 ആഗസ്റ്റ് 3.

ഈ ഡിവിഷനിൽപ്പെട്ട പത്തനാപുരം റെയിഞ്ചിൽ കടശ്ശേരി VI-ാം നമ്പർ കൂപ്പിൽ ബ്ലോക്കു നമ്പർ ''ബി'' യിൽ നിന്നും മേൽലാഭം വ്യവസ്ഥയിൽ ശേഖരിച്ചുവച്ചിരുന്നതും 13-10-1983-ലെ ഉടമ്പടിപ്രകാരം ശ്രീ. പി. എസ്. സുലൈമാൻ, വയലിറമ്പു പടിഞ്ഞാറേതിൽ, ഇടത്തറ, കലഞ്ഞൂർ എന്നയാൾ പണമടയ്ക്കാതെ വീഴ്ചവരുത്തിയിട്ടുള്ളതും ആയ 323 കഷണം 65.307 ക്യൂ. മീ. കടമ്പത്തടി ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 15-2-1984-നു ലേലത്തിൽ വിററിട്ടുള്ളതും ആയത് എം. എം. ബഷീർ, മുള്ളുകാലപുരയിടം പാതിരിക്കൽ, പത്തനാപുരം എന്നയാൾ ലേലം വിളിച്ചുകൊണ്ടിട്ടുള്ളതുമാണ്. ടിയാൻ തക്കസമയത്തു ബാക്കി ലേലത്തുക അടയ്ക്കാതിരുന്നിട്ടുള്ളതും ആയതുകൊണ്ടു ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 29-8-1984-നു പകൽ 11 മണിക്കു 15-3-1983-ലെ കേരള ഗവൺമെന്റ് ഗസററ്, ഫോറസ്റ്റു ഷീററ് 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം സർക്കിൾ കൺസർവേറർ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾക്കു വിധേയമായി പുനലൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് പത്തനാപുരം റെയിഞ്ചാഫീസിലോ, ഈ ആഫീസിലോ ആഫീസ് സമയങ്ങളിൽ അന്വേഷിക്കുക.

E. M. D.—1000 (ആയിരം) രൂപ.

റെയിഞ്ച്,—പത്തനാപുരം.

വിൽക്കുന്ന തടിയുടെ വിവരം—

ഇരുൾ 323 × 65.307 ക്യൂ.മീ.

ലേലസ്ഥലം.—കടശ്ശേരി കൂപ്പുനമ്പർ VI ബ്ലോക്ക് നമ്പർ "ബി" യ്ക്കകം.

തീയതിയും സമയവും.—29-8-1984, പകൽ 11 മണി.

### II

ലേലപ്പരസ്യം

പി.ആർ. 1959/84. 1984 ആഗസ്റ്റ് 3.

1. ഈ ഡിവിഷനിൽപ്പെട്ട അഞ്ചൽ, പത്തനാപുരം എന്നീ റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റു കേസുകളിൽപ്പെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ, മററു സാധനങ്ങൾ മുതലായവയും ഡിപ്പാർട്ടുമെന്റിൽനിന്നും ശേഖരിച്ചുവച്ചിട്ടുള്ള ഉണങ്ങിയ തടി, വിറക്, മുള മുതലായവയുണ്ടെങ്കിൽ അവയും അതാതു റെയിഞ്ചാഫീസുകളിൽ വച്ച് താഴെ പറയുന്ന തീയതികളിൽ പകൽ രണ്ടുമണിക്ക് അതാതു റെയിഞ്ചാഫീസർമാർ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. സാധാരണ ഗവൺമെന്റു തടി ഡിപ്പോകളിൽ നിലവിലിരിക്കുന്ന ലേലവ്യവസ്ഥകൾ ഇതിനും ബാധകമാണ്. ലേലദിവസം പൊതു ഒഴിവുദിവസമായി പോകുന്നുവെങ്കിൽ ലേലം തൊട്ടടുത്ത പ്രവർത്തിദിവസം പരസ്യമനുസരിച്ചുള്ള സമയത്തു തന്നെ നടത്തുന്നതായിരിക്കും.

2. ലേലത്തിൽ ചേരണമെന്നാഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി 500 (അഞ്ഞൂറ്) രൂപാ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്.

3. ലേലത്തിൽ പിടിച്ച തടികൾ മുതലായവ ലേലം സ്ഥിരപ്പെടുത്തിയതായി അറിയിക്കുന്ന തീയതി മുതൽ 30 (മുപ്പതു) ദിവസത്തിനകം നിയമാനുസൃതമായി ബാക്കി തുക, സെയിൽസ് ടാക്സ് ഇവ ഒടുക്കി പാസ്സ് വാങ്ങി സ്ഥലത്തുനിന്നും നീക്കം ചെയ്തു കൊള്ളേണ്ടതാണ്. ആവശ്യമെന്നുകാണുന്നപക്ഷം രണ്ടുമാസത്തെ കാലാവധിമാത്രം തൊണ്ടിത്തടികൾ മുതലായവ നീക്കം ചെയ്യുന്നതിനു നിലവിലുള്ള വാടക ഈടാക്കിക്കൊണ്ട് അനുവദിക്കുന്നതും യാതൊരു കാരണവശാലും വീണ്ടും കാലാവധി അനുവദിക്കുന്നതല്ലാത്തതും അങ്ങനെ നീക്കം ചെയ്യാതെ കിടക്കുന്ന സാധനങ്ങൾ സർക്കാർ മുതലായി പരിഗണിക്കുന്നതുമാകുന്നു.

4. ലേലത്തിൽ വിജയികളല്ലാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കികൊടുക്കുന്നതും ലേലത്തിൽ നിരതദ്രവ്യത്തിൽ കുറഞ്ഞതുകയ്ക്കുമാത്രം ലേലം വിളിച്ചുകൊണ്ടിട്ടുള്ളവരുടെ ലേലത്തുകയിൽ ബാക്കി വരുന്ന തുകയും ലേലം കഴിഞ്ഞാലുടൻ തിരിച്ചുകൊടുക്കുന്നതുമാകുന്നു.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ ബന്ധപ്പെട്ട റെയിഞ്ചാഫീസുകളിലോ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

ലേലത്തീയതി

| അഞ്ചൽ റെയിഞ്ച് | പത്തനാപുരം റെയിഞ്ച് |
|---|---|
| 29–8–1984 | 30–8–1984 |
| 18–9–1984 | 19–9–1984 |
| 18–10–1984 | 19–10–1984 |

കെ. കെ. ശ്രീവാസ്തവ,

പുനലൂർ. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## TIMBER SALES DIVISION, PUNALUR

ലേലപ്പരസ്യം

എ7–1594/80. 1984 ജൂലായ് 13.

താഴെ പട്ടികയിൽ കാണിച്ചിട്ടുള്ള സർക്കാർ തടി ഡിപ്പോ കോമ്പൌണ്ടുകളിൽ നില്പുള്ള ഫലവൃക്ഷങ്ങളിൽ നിന്നും 1984 സെപ്റ്റംബർ 30-ാം തീയതി മുതൽ 1987 സെപ്റ്റംബർ 30-ാം തീയതി വരെയുള്ള മൂന്ന് വർഷത്തേയ്ക്ക് മേലാദായം എടുക്കുന്നതിനുള്ള അവകാശം അതാത് ഡിപ്പോ ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ അതാതിനെതിരെ കാണിച്ചിരിക്കുന്ന തീയതികളിലും സമയത്തും 1984 ജൂൺ 26-ാം തീയതിയിലെ കേരളാ ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 285-ഉം 286-ഉം പേജുകളിൽ ഡിവിഷണൽ ഫോറസ്റ്റാഫീസർ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾക്ക് വിധേയമായി അതാത് ഡിപ്പോകളിൽ വച്ച്, ലേലം ചെയ്തു വില്ക്കുന്നതാണ്.

ലേലദിവസം പൊതു ഒഴിവായി പ്രഖ്യാപിക്കുന്ന പക്ഷം ലേലം അടുത്ത പ്രവർത്തി ദിവസം നടത്തുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ ഡിപ്പോ ഓഫീസുകളിലോ ആഫീസ് സമയങ്ങളിൽ അന്വേഷിച്ചാൽ മതിയാകും.

പട്ടിക

| ഡിപ്പോയുടെ പേര് | ഫലവൃക്ഷങ്ങളുടെ ഇനം | എണ്ണം | ലേലതീയതിയും സമയവും |
|---|---|---|---|
| ഗവ. ടിമ്പർ ഡിപ്പോ, വീയപുരം | തെങ്ങ് | 98 | 10–9–1984 പകൽ 11 മണി |
| | മാവ് | 13 | |
| | പ്ലാവ് | 4 | |
| | പുന്ന | 17 | |
| | പിണർ | 1 | |
| ആകെ | | 133 | |
| ഗവ. ടിമ്പർ ഡിപ്പോ, അരിയ്ക്കകാവ് | പ്ലാവ് | 47 | 11–9–1984 പകൽ 11 മണി |
| | തെങ്ങ് | 6 | |
| | കതുക് | 1 | |
| | മാവ് | 3 | |
| ആകെ | | 57 | |
| ഗവ. ടിമ്പർ ഡിപ്പോ, കോന്നി | തെങ്ങ് | 6 | 12–9–1984 പകൽ 11 മണി |
| | പ്ലാവ് | 1 | |
| | മാവ് | 4 | |
| | പറങ്കിമാവ് | 1 | |
| | കതുക് | 1 | |
| ആകെ | | 13 | |

ജി. സോമശേഖരപിള്ള,

പുനലൂർ ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## RANNI DIVISION

തേക്കുകഴ ലേലപ്പരസ്യം

എ2–1545/84. 1984 ആഗസ്റ്റ്

ഈ ഡിവിഷനിൽ വടശ്ശേരിക്കര റെയിഞ്ചിൽപ്പെട്ട താഴെ പട്ടികയിൽ പറയുന്ന തേക്കു തോട്ടത്തിൽ നിന്നും ഇടവെട്ടി ശേഖരിച്ച് പ്ലാന്റേഷൻ റോഡു വശങ്ങളിൽ അട്ടിവച്ചിട്ടുള്ള പട്ടികയിൽ വിവരിക്കുന്ന തേക്കുകഴകൾ പ്രസ്തുത തോട്ടത്തിൽ വച്ച്, 20–3–1984-ലെ കേരളാ ഗവൺമെന്റ് ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം മേഖലാവനം കൺസർവേറ്റർ പരസ്യപ്പെടുത്തിയിട്ടുള്ള ഡിപ്പോ ലേല വ്യവസ്ഥകൾക്കു വിധേയമായി 19–9–1984-നു പകൽ 11 മണിക്ക്, റാന്നി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേല ദിവസം പൊതു ഒഴിവായി പ്രഖ്യാപിക്കപ്പെടുന്നപക്ഷം അടുത്ത പ്രവൃത്തി ദിവസം നിശ്ചിത സമയത്തുതന്നെ ലേലം നടത്തുന്നതാണ്.

നിരതദ്രവ്യം.—1000 രൂപ.

പട്ടിക

| തേക്കു തോട്ടത്തിന്റെ പേര് | കഴകളുടെ ഇനവും | എണ്ണവും |
|---|---|---|
| 1967 പടയണിപ്പാറ | II ക്ലാസ് | 18 |
| | III ,, | 250 |
| | IV ,, | 372 |
| | V ,, | 279 |

കൂടുതൽ വിവരങ്ങൾക്ക് വടശ്ശേരിക്കര റെയിഞ്ചാഫീസിൽ നേരിട്ടന്വേഷിക്കുകയോ 20–3–1984-ലെ ഗസറ്റു പരസ്യം നോക്കുകയോ ചെയ്യുക.

റി. എം. മനോഹരൻ,

റാന്നി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## MALAYATOOR DIVISION

പുനർലേലപ്പരസ്യം

നമ്പർ സി 2–3877/84. 1984 ആഗസ്റ്റ് 8.

ഈ ഡിവിഷനിലെ കാലടി റെയിഞ്ചിലെ 1976 മങ്ങപ്പാറ തേക്കുതോട്ടത്തിൽ നിന്നും ഇടമുറി നടത്തി ശേഖരിച്ച് റോഡരികിൽ അട്ടിവെച്ചിരിക്കുന്നതും, 25–1–1984-ൽ നടന്ന ലേലത്തിൽ ശ്രീ. ഇ. വി. പോളി, ഇല്ലിക്കൽ വീട്, ചാലക്കുടി എന്നയാൾ ലേലം കൊണ്ടിരുന്നതും ബാക്കി സംഖ്യ അടച്ച് നീക്കം ചെയ്യാൻ വീഴ്ച്ച വരുത്തിയതും 3–7–1984, 9–8–1984-ൽ നടന്ന പുനർ ലേലത്തിൽ വിളികേൾക്കാൻ ആളില്ലാതിരുന്നതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ തേക്കിൻ കഴകൾ ടി ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ 20–12–1983-ലെ ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 561 മുതൽ 564 വരെ പേജുകളിൽ കാലടി സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസർ, പ്രസിദ്ധീകരിച്ചിട്ടുള്ള ഡിപ്പോ ലേല നിബന്ധനകൾക്ക് വിധേയമായി മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 12–9–1984 പകൽ 11 മണിക്ക് കാലടി റെയിഞ്ചാഫീസിൽവച്ച് പരസ്യമായി പുനർലേലം ചെയ്ത് വില്ക്കുന്നതാണ്. ലേലം കൊണ്ടയാൾ

ലേലസംഖ്യയുടെ മുന്നിലൊന്നോ 10,000 (പതിനായിരം) രൂപയോ ഏതാണ് കുറവ് ആ തുക നിരതദ്രവ്യം ഉൾപ്പെടെ അപ്പോൾത്തന്നെ കെട്ടിവയ്ക്കേണ്ടതാണ്. ലേലസംഖ്യ 1000 (ആയിരം) രൂപയിൽ കുറവായാൽ മുഴുവൻ സംഖ്യയും അപ്പോൾത്തന്നെ കെട്ടിവയ്ക്കേണ്ടതാണ്. ലേല ദിവസം പൊതു ഒഴിവായി വന്നാൽ അടുത്ത പ്രവൃത്തി ദിവസം നിശ്ചിത സ്ഥലത്തും സമയത്തും ലേലം നടത്തുന്നതായിരിക്കും.

പട്ടിക

| ലോട്ട് നമ്പർ | ഇനം | എണ്ണം |
|---|---|---|
| 120/83 | തേക്കുകഴകൾ നാലാം തരം | 300 |
| 121/83 | ടി | 345 |
| 122/83 | ടി | 275 |
| 123/83 | ടി | 330 |
| 126/83 | ടി | 400 |
| 127/83 | ടി | 400 |
| 132/83 | ടി | 290 |
| 133/83 | ടി | 290 |
| 136/83 | ടി | 300 |
| 137/83 | ടി | 325 |
| 138/83 | ടി | 480 |
| 139/83 | ടി | 300 |
| 144/83 | ടി | 370 |
| 145/83 | ടി | 350 |
| 146/83 | ടി | 305 |
| 147/83 | ടി | 365 |

നിരതദ്രവ്യം.—1000 രൂപ.

കോടനാട്.

വി. കെ. രാമചന്ദ്രൻ,
ജില്ലാ വനപാലകൻ.

---

## SOCIAL FORESTRY DIVISION, PUNKUNNAM

### SHORT TENDER NOTICE

Ref: SFA: 1508/84. *10th August* 1984

Sealed tenders are invited for the supply of appeoximately 70 lakhs Polythene bags of 12 cm × 18 cm—150 gauge with 2 punched holes in the bottom, so as to reach this Office on or before 3 p.m. on 12-9-1984. The tenders should be superscribed "tendee for the supply of polythene bags". The tenders received in time will be opened at 3.15 p.m. on the last tender date in the presence of such of the tenderers or their authorised representatives who may be present at the time. The intending tenderers may purchase the required tender forms from the Office of the undersigned before 5 p.m. on 11-9-1984. The value of the tender form is Rs. 40 per original copy and Rs. 4 for duplicate copy plus Sales tax as per rules. The tender forms once purchased are not transferrable and the value thereof will not be refunded in any case. The price of the polythene bags to be quoted in the tender forms should be inclusive of all taxes, duties, cesses etc. and the rate per 1000 Nos. The successful tenderer has to execute an agreement in the stamped paper worth Rs. 3 within 15 days of receipt of the confirmation order and the agreement will be in force for 6 months from the date of agreement. The articles should be supplied at the Office of the Assistant Conservator of Forests, Social Forestry, Punkunnam, Trichur—2 within 10 days of receipt the peace-meal supply orders from this Offices

If the last date fixed for the tender happens to be a public holiday, the tenders will be received till 3 p.m. on the next working day. For further details please contact this office on any working days.

ഈ ഡിവിഷനിൽ കൂടത്തൈകൾ തയ്യാറാക്കുന്നതിനുള്ളതടിവശം തുളകളുള്ളതും 12×18 സെ. മീ. 150 ഗേജ് അളവുള്ളതുമായ ഉദ്ദേശം 70 ലക്ഷം പോളിത്തീൻ ബാഗുകൾ ആവശ്യമുണ്ട്. ആയതു സപ്ലൈ ചെയ്യുന്നതിനു മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 12-9-1984-ാം തീയതി പകൽ 3 മണിക്കു മുൻപേ കിട്ടത്തക്കവണ്ണം സമർപ്പിക്കേണ്ടതും നിശ്ചിത സമയത്തിനുള്ളിൽ കിട്ടിയ ദർഘാസുകൾ അപ്പോൾ ഹാജരുള്ള ദർഘാസുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതുമാണ്. അവസാന ദർഘാസു ദിവസം ഒരു പൊതുഒഴിവു ദിവസമായി വരികയാണെങ്കിൽ അടുത്ത പ്രവർത്തിദിവസം അതേ സമയം വരെ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. ദർഘാസു ഫാറങ്ങൾ 40 രൂപയും വില്പന നികുതിയും എന്ന നിരക്കിൽ ഈ ആഫീസിൽ നിന്നും 11-9-1984-ാം തീയതി പകൽ 5 മണിവരെ ലഭ്യമാണ്. കൂടുതൽ വിവരങ്ങൾക്കു ഈ ആഫീസിൽ അന്വേഷിക്കുകയോ ബന്ധപ്പെട്ട ഗസററ് വിജ്ഞാപനം നോക്കുകയോ ചെയ്യുക.

തൃശ്ശൂർ-2.

റ്റി. ജോസഫ്,
അസി. കൺസർവേറ്റർ ഓഫ് ഫോറസ്റ്റ്സ്,
സോഷ്യൽ ഫോറസ്ട്രി ഡിവിഷൻ

---

## TRICHUR DIVISION

### AUCTION SALE OF MINI TRUCK

No. TC4-992/84. *10th August* 1984.

It is hereby notified for the information of the Public that a Nissan make Old Military Mini Truck bearing registration No. KRR 429 which has been confiscated under Section 61A of the Kerala Forest Act will be sold in public auction at 11 a.m. on 26-9-1984 at the Forest Range Office, Peechi by the Divisional Forest Officer, Trichur or any officer authorised by him for the purpose.

2. If the notified date happens to be a public holiday the auction will be conducted at the same time and place on the next working day.

3. The vehicle will be auctioned on as is where is condition. The intending bidders may inspect the vehicle kept at the Range Office Compound Peechi with the permission of the Range Officer, Peechi on any working day prior to the date of auction.

4. Intending bidders should deposit an earnest money of Rs. 1000 (Rupees one thousand only) before the commencement of the auction.

5. The auctioning officer reserves himself the right to accept or reject any bid without assigning any reason thereof and also to include, delete or modify any of the condition of the sale at the time of auction.

6. Rule notified under G.O. (P) 62/76/AD. dated 23-2-1976 and published in the Gazette dated 9-3-1976 shall be binding on any person who attests copy of sale notification in token of having satisfied with the conditions of the sale.

7. The auction sale is subject to confirmation by the competent authority.

8. The confirmation of the sale will be intimated to the bidder and he shall remit the full value of the vehicle less earnest money deposit and the salestax as per rules and remove the vehicle within 15 days from date of intimation of the confirmation of sale.

9. If the bidder fails to remit the value within the 15 days specified above a further period of 15 days may be allowed for the remittance of the balance dues and removal of the vehicle subject to payment of penal interest at 12% per annum and retaining fee of Rs. 25 (Rupees Twenty-five only) per day.

10. If the balance dues is not remitted within 30 days from the date of intimation of confirmation of the sale, the vehicle will be reauctioned at the risk and loss of the original bidder and the earnest money deposited by him will be forfeited to the Government. If any loss is sustained in the reauction, the Divisional Forest Officer, Trichur shall have the right to recover the loss from the defaulted bidder as in the case of arrears of revenue by adopting R.R. Act in force or at any manner which he deems fit.

11. Further details can be had from the Divisional Forest Officer, Trichur or the Forest Range Officer, Peechi at any working day prior to the date of the auction.

Trichur.

SHYAM DHAR,
*Divisional Forest Officer.*

---

## SPECIAL DIVISION, PALGHAT

അറിയിപ്പ്

ആർ. 8217/84. 1984 ആഗസ്റ്റ് 16.

പാലക്കാട് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസിൽ ഉപയോഗിച്ചുകൊണ്ടിരുന്ന 14240-ാം നമ്പർ മുതൽ 14289-ാം നമ്പർ വരെയുള്ള (അൻപതെണ്ണം) ഫോറം III മഞ്ഞ പെർമിററ് ബുക്കിൽ 14240-ാം നമ്പർ മുതൽ 14254-ാം നമ്പർ വരെ ഉപയോഗിച്ചതിന്റെ കൗണ്ടർഫോയിലും (പതിനഞ്ചെണ്ണം) ബാക്കിയുള്ള 14255-ാം നമ്പർ മുതൽ 14289-ാം നമ്പർ വരെയുള്ളതും മൂന്നു കോപ്പി വീതമുള്ളതുമായ എല്ലാ പാസ്സുകളും (മുപ്പത്തിയഞ്ചെണ്ണം) 13-8-1984-നു തിങ്കളാഴ്ച വൈകുന്നേരം മുതൽ കാണാതായിരിക്കുന്നു. മേപ്പടി ഉപയോഗിച്ച പെർമിററുകളുടെ ട്രിപ്ലിക്കേററ് കോപ്പികളോ ഉപയോഗിച്ചിട്ടില്ലാത്ത പെർമിററോ പെർമിററുകളോ ഉപയോഗിക്കുകയോ കൈവശം വയ്ക്കുകയോ ചെയ്യുന്നത് ശിക്ഷാർഹമാണ്. ടി പെർമിററുകൾ കണ്ടുകിട്ടുന്നവർ വിവരം ഈ ആഫീസിലോ ഏതെങ്കിലും റെയിഞ്ച് ആഫീസർമാരുടെയോ അവരുടെ അധികാര പരിധിയിൽപ്പെട്ട ചെക്ക് പോസ്റ്റുദ്യോഗസ്ഥൻമാരുടെയോ ശ്രദ്ധയിൽ ടി. വിഷയം കൊണ്ടുവരേണ്ടതാണ്.

ടി. വി. വേണുഗോപാലൻ,
പാലക്കാട്. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## PALAGHAT DIVISION

തടി ലേലപ്പരസ്യം

ജി1—1012/83. 1984 ആഗസ്റ്റ് 10.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന തടികൾ, സാധാരണ ഡിപ്പോ ലേല വ്യവസ്ഥകൾക്ക് വിധേയമായി പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ച സമയത്തും സ്ഥലത്തും വെച്ച് പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാകുന്നു. ലേലദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ചു നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് 10-4-1984-ലെ കേരള ഗസററിൽ 179 മുതൽ 187 വരെയുള്ള ലേലനിബന്ധനകൾ നോക്കുകയോ, ഈ ആഫീസിലോ ഒലവക്കോട്, മണ്ണാർക്കാട്, എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

ഇനവിവരം.—വെള്ളപൈൻ, പാതപൈൻ, പുന്ന, കുളങ്ങൻ ചക്ക, ചുരുളി.

ഏകദേശ അളവ്.—24.524 ക്യു: മീ.

അട്ടിവെച്ച സ്ഥലം.—കമ്പാർട്ട്മെന്റ് III & IV, അട്ടപ്പാടി ബ്ലോക്ക്.

ലേലസ്ഥലവും തീയതിയും, സമയവും.—പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസിൽ വെച്ച് 5-9-1984 കാലത്ത് 10 മണിക്ക്.

എസ്. പി. സിംഗ്,
പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## NEMMARA DIVISION

പുനർ ലേലപ്പരസ്യം

എ2—1643/84. 1984 ആഗസ്റ്റ് 8.

ഈ ഡിവിഷനിൽ സുകം റെയിഞ്ചിൽ നിന്നും 4-1-1984-ലെ ലേലത്തിലും 4-5-1984-ലെ പുനർ ലേലത്തിലും വിളിച്ചെടുത്തതും ലേലവ്യവസ്ഥകളനുസരിച്ച് ബാക്കി വില അടച്ച് നീക്കം ചെയ്യപ്പെടാതെ കിടക്കുന്നതും താഴെ പട്ടികയിൽ വീഴ്ചക്കാരുടെ നേരെ കാണിച്ചിട്ടുള്ളതുമായ ലോട്ടുകളിലുള്ള തേക്കുതടി, കഴ, ബില്ലററ് മുതലായവ ടിയാൻമാരുടെ നഷ്ടോത്തരവാദിത്വത്തിൽ ഡിപ്പാർട്ടുമെൻറിൽ നിലവിലുള്ള ലേലനിബന്ധനകൾക്കു വിധേയമായി സുകം റെയിഞ്ചിൽ വച്ച് 1984 സെപ്റ്റംബർ മാസം 14-ാം തീയതി പകൽ 11 മണിക്ക് സാധാരണയുള്ള തടി മുതലായവയുടെ ലേലത്തോടൊപ്പം നെന്മാറ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാണ്. അന്നേ ദിവസം ലേലം കൊണ്ടില്ലെങ്കിൽ ടി സാധനങ്ങൾ ടി റെയിഞ്ചിലെ സാധാരണ ലേല ദിവസങ്ങളിൽ വെച്ച് വിൽക്കുന്നതാണ്. ലേലദിവസം പൊതു അവധിയായി വന്നാൽ അടുത്ത പ്രവർത്തി ദിവസം നിശ്ചിത സ്ഥലത്തും സമയത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും. ലേലത്തിൽ പങ്കുകൊള്ളാൻ ഉദ്ദേശിക്കുന്നവർ അതാത് വില്ലേജ് ആഫീസർ സാക്ഷ്യപ്പെടുത്തിയ പേര്, മേൽവിലാസം, ഒപ്പ് എന്നിവ അടങ്ങിയ ഐഡന്റിഫിക്കേഷൻ സർട്ടിഫിക്കററ് അടക്കൽ തുക അടയ്ക്കുന്നതിനു മുമ്പ് ലേലം നടത്തുന്ന ഉദ്യോഗസ്ഥൻ മുമ്പാകെ ഹാജരാക്കേണ്ടതാണ്.

പട്ടിക

| വീഴ്ചക്കാരുടെ പേരും മേൽവിലാസവും | ലോട്ടു നമ്പർ | ഇനം | അളവ് |
|---|---|---|---|
| ശ്രീ. എൻ. എസ്. മേനോൻ ആന്റ് സൺസ്, ടിംബർ മെർച്ചന്റ്, അല്ലപ്ര, പി.ഒ. പെരുമ്പാവൂർ (4-1-1984-ലെ ലേലം കൊണ്ട ആൾ) | 118 | തേക്കു ബില്ലററ് | 20 മെ. ടൺ. |
| | 119 | ടി | 20 ,, |
| | 120 | ടി | 20 ,, |
| ശ്രീ. എ. പുരുഷോത്തമൻ പിള്ള, കരപാട്ടുപുത്തൻ വീട്, പെരുമ്പാവൂർ, എറണാകുളം (4-5-1984-ലെ പുനർ ലേലം കൊണ്ടയാൾ) | 109 | ടി | 25 ,, |
| | 111 | ടി | 25 ,, |
| | 112 | ടി | 25 ,, |
| | 113 | ടി | 25 ,, |
| ശ്രീ. എ. അബ്ദുള്ള, ആയിറോത്ത് ഹൗസ്, ഇരിങ്ങത്ത്, പി. ഒ., കോഴിക്കോട് (4-1-1984-ലെ ലേലം കൊണ്ടയാൾ) | 116 | തേക്കു കഴ മൂന്നാംതരം | 50 എണ്ണം |
| | 117 | ടി | 35 ,, |
| | 48 | തേക്കുതടി മൂന്നാംതരം "സി" | 20 ,, 5.697 ക്യു.മീ. |
| | 52 | ടി | 19 ,, 4.803 ,, |
| ശ്രീ. എ. അബ്ദുൾ റഹ്മാൻ, മനത്തിങ്ങത്തിൽ ഹൗസ്, ഇരിങ്ങത്ത്, പി.ഒ., പയ്യോളി, കോഴിക്കോട്. | 102 | തേക്കു ബില്ലററ് | 25 മെ. ടൺ |
| | 104 | ടി | 25 ,, |
| | 115 | ടി | 25 ,, |

നെന്മാറ,

പി. പ്രസാദ് ബാബു,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TIMBER SALES DIVISION, KOZHIKODE

ലേലപ്പരസ്യം

നമ്പർ 2727/84/5/3. 1984 ആഗസ്റ്റ് 9.

താഴെ പട്ടികയിൽ പറയുന്ന കേരള വനംവകുപ്പ് ഡിപ്പോകളിൽനിന്നും വിവിധതരം മരത്തടികൾ, കഴകൾ, വിറക്, ഈട്ടിയുടെയും, തേക്കിന്റെയും ബില്ലററ്സ്, മററു വനവിഭവങ്ങൾ മുതലായവ അതാതു ഡിപ്പോകളുടെ നേരെ കാണിച്ചിട്ടുള്ള തീയതികളിൽ താഴെ വിവരിക്കുന്ന ലേലനിബന്ധനകൾക്കും അതാതു സമയത്ത് നിലവിലുള്ള മററു നിയമങ്ങൾക്കും വിധേയമായി അതാതു ഡിപ്പോകളിലെ ലേല ദിവസത്തിലെ സ്റ്റോക്കനുസരിച്ച് ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്ററ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്.

2. ലേല നടപടികൾ അതാത് ദിവസം രാവിലെ 10 മണിക്ക് ആരംഭിക്കുന്നതാണ്. ലേലദിവസം പൊതു ഒഴിവുദിവസമായിരുന്നാൽ പ്രസ്തുത ലേലം അടുത്ത പ്രവർത്തിദിവസം മേൽ പ്രസ്താവിക്കപ്പെട്ട സ്ഥലത്തും സമയത്തും വച്ച് നടത്തുന്നതാണ്. ലേലം തുടങ്ങിയതിനു ശേഷമാണ് ഒഴിവുദിവസമായി പ്രഖ്യാപിക്കപ്പെട്ട വിവരം ലേലം നടത്തുന്ന ഉദ്യോഗസ്ഥനു ലഭിച്ചതെങ്കിൽ ഉടനെ ലേലം നിർത്തിവയ്ക്കാവുന്നതാണ്. അങ്ങനെ നിർത്തിവയ്ക്കുന്ന ലേലം അടുത്ത പ്രവർത്തിദിവസം 10 മണിക്ക് തുടരുന്നതാണ്.

3. ലേലത്തിൽ പങ്കുകൊള്ളാൻ ഉദ്ദേശിക്കുന്നവർ ലേലം തുടങ്ങുന്നതിനുമുമ്പ് ലേലത്തിനു വച്ചിട്ടുള്ള സാധനങ്ങളുടെയും മററും നൽപ്പുതിൽപ്പു സ്ഥിതിയും അളവുകളും മററു വിശദവിവരങ്ങളും കണ്ടു ബോദ്ധ്യപ്പെട്ടിരിക്കേണ്ടതും ലേലത്തിനുശേഷം ഈവക കാര്യങ്ങളെക്കുറിച്ചുള്ള യാതൊരു പരാതികളും പരിഗണിക്കുന്നതല്ലാത്തതുമാകുന്നു. ഓരോ ലേലത്തിനും വിൽക്കാനുദ്ദേശിക്കുന്ന തടികൾ, മററു വനവിഭവങ്ങൾ മുതലായവയെപ്പററിയുള്ള വിവരങ്ങൾ അതാതു ഡിവിഷണൽ ഫോറസ്ററാഫീസിൽ നിന്നോ, റെയിഞ്ച്/ഡിപ്പോ എന്നീ ആഫീസിൽനിന്നോ ലേലത്തിനു മുമ്പ് അറിയാവുന്നതാണ്. ഏതെങ്കിലും ഡിപ്പോകളിൽ വെള്ളയരവും കയററുമതി ഇനത്തിൽപ്പെട്ട തേക്ക്, ഈട്ടി എന്നീ തടികൾ വിൽപ്പനയ്ക്കു വരുന്നതായാൽ അവയും അതാതു ദിവസം മററു തടികളോടൊപ്പം ലേലം ചെയ്തു വിൽക്കുന്നതാണ്.

പട്ടിക

| ഡിപ്പോയുടെ പേര് | | ലേലത്തീയതി | | |
|---|---|---|---|---|
| | | ഒക്ടോബർ 1984 | നവമ്പർ 1984 | ഡിസംബർ 1984 |
| (1) | | (2) | (3) | (4) |
| 1. | അരുവാക്കോട് | 9-10-1984 | 6-11-1984 | 3-12-1984 |
| 2. | നെടുങ്കയം | 10-10-1984 | 7-11-1984 | 4-12-1984 |
| 3. | ചാലിയം | 16-10-1984 | 13-11-1984 | 11-12-1984 |
| 4. | കണ്ണോത്ത് | 18-10-1984 | 15-11-1984 | 13-12-1984 |
| 5. | ബാവലി | 24-10-1984 | 20-11-1984 | 18-12-1984 |
| 6. | കുപ്പാടി | 25-10-1984 | 21-11-1984 | 19-12-1984 |
| 7. | നഞ്ചൻഗുഡ് | 26-10-1984 | 22-11-1984 | 20-12-1984 |
| 8. | മൈസൂർ | 27-10-1984 | 23-11-1984 | 21-12-1984 |
| 9. | നെൻമാറ | 30-10-1984 | 27-11-1984 | 31-12-1984 |

## സാമാന്യ വ്യവസ്ഥകൾ

### അളവും തരംതിരിക്കലും

തടികൾ ജാതിയും തരവും തിരിച്ച് സൗകര്യമുള്ള ലോട്ടുകളായി വില്ക്കുന്നതാണ്. ഇങ്ങനെയുള്ള ഓരോ ലോട്ടുകളും താഴെപ്പറയുന്ന അളവുകളിൽ കവിയാത്തതായിരിക്കും.

എ. കയറ്റുമതിയിനം തേക്ക്, ഈട്ടിത്തടികൾ.—ഓരോ തടിയും ഓരോ ലോട്ടായിട്ട്

ബി. മറ്റുതരം തേക്കുതടികൾ.—4 ഘ. മീറ്ററിൽ കവിയാത്ത ലോട്ടുകൾ.

സി. മറ്റുതരം ഈട്ടിത്തടികൾ.—4 ഘ. മീറ്ററിൽ കവിയാത്ത ലോട്ടുകൾ

ഡി. മറ്റുജാതി തടികൾ.—എട്ട് ഘ. മീറ്ററിൽ കവിയാത്ത ലോട്ടുകൾ

ഇ. കഴ, വിറക്, ബില്ലറ്റ്സ്, മറ്റു വനവിഭവങ്ങൾ.—സൗകര്യപ്രദമായ തോതിൽ

### 2. നിരതദ്രവ്യം

(എ) ലേലത്തിൽ പങ്കുകൊള്ളാൻ ഉദ്ദേശിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുൻപായി ഈട്ടിത്തടി ലേലത്തിനാണെങ്കിൽ 6000 രൂപയും മറ്റു തടികളുടെ ലേലത്തിനാണെങ്കിൽ 2000 രൂപയും മറ്റു വനവിഭവങ്ങളുടെ കാര്യത്തിൽ 500 രൂപയും നിരതദ്രവ്യം പണമായി കെട്ടിവച്ച് ലേലനിബന്ധനകൾ അനുസരിക്കുന്നതിനുള്ള അടയാളമായി ലേലനോട്ടീസിൽ ഒപ്പ് വയ്ക്കേണ്ടതാണ്.

(ബി) ലേലത്തിൽ യാതൊന്നും വിളിച്ചെടുക്കാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞ ഉടൻ തിരിച്ചു കൊടുക്കുന്നതാണ്.

(സി) ലേലം വിളികേട്ട ആളുകളുടെ നിരതദ്രവ്യം താഴെ വിവരിക്കുന്ന വ്യവസ്ഥകൾ പ്രകാരം പിടിച്ച തടികളുടെയും മറ്റു വനവിഭവങ്ങളുടെയും വിലയിലേക്ക് വകചേർക്കുന്നതിനായോ ലേലത്തിൽ പിടിച്ച ആളിൽ നിന്ന് ഏതെങ്കിലും വീഴ്ചവന്നാൽ താഴെപറയുന്നവ്യവസ്ഥകൾ പ്രകാരം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതിനായോ ഡിപ്പാർട്ടുമെന്റിൽ സൂക്ഷിക്കുന്നതാണ്.

(ഡി) ലേലത്തിൽ പങ്കുകൊള്ളാൻ ഉദ്ദേശിക്കുന്നവർ അവരുടെ സ്ഥിരമായ മേൽവിലാസവും കൈയൊപ്പും സാക്ഷ്യപ്പെടുത്തിയ ഒരു സർട്ടിഫിക്കറ്റ് ബന്ധപ്പെട്ട വില്ലേജ് ഓഫീസറിൽ നിന്ന് വാങ്ങി നിരതദ്രവ്യം കെട്ടിവയ്ക്കുന്നതിന് മുൻപായി സമർപ്പിക്കേണ്ടതാണ്. ഇപ്രകാരമുള്ള സർട്ടിഫിക്കറ്റ് ഹാജരാക്കാത്തവരെ ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല. ഒരാൾക്കോ സ്ഥാപനത്തിനോ വേണ്ടി മറ്റൊരാൾ ലേലം വിളിക്കുവാൻ ഉദ്ദേശിക്കുന്നുവെങ്കിൽ അങ്ങിനെ ലേലം വിളിക്കുവാൻ അധികാരപ്പെടുത്തുന്ന വ്യക്തിയുടെ പേരിൽ നിശ്ചിത മുദ്രക്കടലാസിൽ അധികാരപത്രം സമർപ്പിക്കേണ്ടതാണ്. അങ്ങിനെ സമർപ്പിക്കുന്ന അധികാരപത്രം ലേലത്തിനു മുൻപ് സമർപ്പിക്കേണ്ടതാണ്. അത് സ്വീകരിക്കുന്നതിനോ നിരസിക്കുന്നതിനോ ലേലം നടത്തുന്ന ഓഫീസർക്ക് അധികാരം ഉണ്ടായിരിക്കുന്നതുമാണ്.

(ഇ) ലേലത്തിൽ കൂട്ടിവിളിക്കുന്ന ഏറ്റവും കുറഞ്ഞ സംഖ്യ തേക്ക്, ഈട്ടി എന്നിവയുടെ കാര്യത്തിൽ ക്യൂ. മീറ്ററിന് 5 രൂപയും മറ്റു തടികളുടെ കാര്യത്തിൽ ക്യൂ. മീറ്ററിന് 3 രൂപയും മറ്റു വനവിഭവങ്ങളുടെ കാര്യത്തിൽ 2 രൂപയും ആയിരിക്കും.

(എഫ്) ഓരോ ലോട്ടിന്റേയും ലേലം അവസാനിച്ചയുടനെ അതാത് ലോട്ടുകൾ വിളിച്ചെടുത്ത ആൾ ആ ലോട്ടുകളുടെ വിവരങ്ങളും വിളിച്ചെടുക്കുന്ന വില മുതലായ സംഗതികൾ അംഗീകരിച്ച സൂചനയായി അതാത് ലോട്ടുകളുടെ നേരെ ലേല രജിസ്റ്ററിൽ ഒപ്പുവയ്ക്കേണ്ടതാണ്. അങ്ങിനെ ഒപ്പു വയ്ക്കാതിരുന്നാലും ലേലം വിളിക്കുന്ന ആൾക്ക് ലേല നിബന്ധനകളിൽ നിന്ന് ഒഴിവാവുന്നതല്ല.

(ജി) ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ താഴെ പറയുന്ന അധികാരങ്ങൾ ചോദ്യം ചെയ്യാൻ പാടുള്ളതല്ല.

1. ഏതെങ്കിലും വ്യക്തിയുടെയോ സ്ഥാപനത്തിന്റെയോ നിരതദ്രവ്യം യാതൊരു കാരണവും പറയാതെ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാവുന്നതാണ്.

2. ലേലത്തിനായി പരസ്യപ്പെടുത്തിയ ഏതെങ്കിലും ലോട്ടുകളെ ലേലം ചെയ്യാതിരിക്കുകയോ ലേലത്തിൽ ഉൾക്കൊള്ളിച്ചിട്ടില്ലാത്ത ഏതെങ്കിലും ലോട്ട് ഉൾപ്പെടുത്തുകയോ ചെയ്യാം.

3. ലേലത്തിന് പ്രതികൂലമായി ബാധിക്കുന്ന ഏതെങ്കിലും നടപടികളിൽ ഏർപ്പെട്ടെന്ന് ബോദ്ധ്യപ്പെടുന്ന ലേലക്കാരനെ ലേലത്തിൽ നിന്നോ ലേല സ്ഥലത്തുനിന്നോ പുറംതള്ളാവുന്നതാണ്.

4. ലേലം വിളിക്കുന്നവർ പരോക്ഷമായി യോജിച്ച് സർക്കാരിന് പ്രതികൂലമായി ബാധിക്കുന്ന നടപടികളിൽ ഏർപ്പെട്ട് പ്രതീക്ഷിച്ച വിലകയറ്റം ലഭിക്കുന്നില്ല എന്നു ബോദ്ധ്യപ്പെട്ടാൽ ലേലം നിറുത്തിവയ്ക്കാവുന്നതാണ്.

### 3. ലേലം സ്ഥിരപ്പെടുത്തൽ

(എ) ലേലം സ്ഥിരപ്പെടുത്തുന്നത് നിയമാനുസരണം അതിന് അധികാരമുള്ള ഉദ്യോഗസ്ഥനായിരിക്കും. ടി ഉദ്യോഗസ്ഥന് യാതൊരു കാരണവും പറയാതെ ഭാഗികമായോ പൂർണ്ണമായോ ലേലത്തെ സ്വീകരിക്കാനോ തള്ളിക്കളയാനോ അധികാരമുണ്ടായിരിക്കും. നിയമാനുസരണം സ്ഥലത്തുവച്ചുതന്നെ ലേലം സ്ഥിരപ്പെടുത്തിക്കൊടുക്കുന്ന ലോട്ടുകളുടെ മുഴുവൻ വിലയും വില്പന നികുതിയും ഡിപ്പോ ആഫീസിൽ അടയ്ക്കാവുന്നതാണ്. എന്നാൽ ലേലം സ്ഥിരപ്പെടുത്തി ഏഴുദിവസം കഴിഞ്ഞതിനുശേഷമേ പ്രസ്തുത തടികൾ നീക്കം ചെയ്യാൻ അനുവദിക്കുകയുള്ളൂ. ലേലം സ്ഥിരപ്പെടുത്തി ഏഴു ദിവസത്തിനകം ലേലത്തെ സംബന്ധിച്ചുള്ള പരാതികൾ ഉണ്ടെങ്കിൽ ബന്ധപ്പെട്ട ഉദ്യോഗസ്ഥന് സമർപ്പിക്കാവുന്നതാണ്. ടി ഏഴു ദിവസത്തിനകം ലേലത്തെ സംബന്ധിച്ച് പരാതി ലഭിക്കുകയാണെങ്കിൽ നിലവിലുള്ള നിയമങ്ങൾക്കു വിധേയമായി പരാതിയിൽ ഉൾപ്പെട്ട ലോട്ടുകളുടെ ലേലത്തെ സംബന്ധിച്ചുള്ള അന്തിമതീരുമാനം എടുക്കുന്നതിനുള്ള പരമാധികാരം ബന്ധപ്പെട്ട കൺസർവേറ്ററിൽ നിക്ഷിപ്തമാണ്. ബാക്കിയുള്ള ലോട്ടുകളെസംബന്ധിച്ചിടത്തോളം നിശ്ചിത ഫാറത്തിൽ സ്ഥിരീകരണമോ ബാക്കി അടയ്ക്കേണ്ട സംഖ്യയ്ക്കുള്ള അംഗീകാരം നൽകിയ ചെല്ലാനോ രണ്ടും കൂടിയോ, അതാത് ഡിപ്പോ ആഫീസർ നേരിട്ടു നൽകുകയോ, തപാലിൽ "സർട്ടിഫിക്കറ്റ് ഓഫ് പോസ്റ്റിംഗ്" ആയി അയയ്ക്കുകയോ ചെയ്യുന്നതായിരിക്കും. ലേലം സ്ഥിരപ്പെടുത്തിയ വിവരം സ്ഥലത്തു വച്ച് പ്രഖ്യാപിക്കുന്നത് അറിയിപ്പായി കണക്കാക്കേണ്ടതാണ്.

(ബി) ലേലത്തിനുശേഷം തടികൾ കാലാവസ്ഥ കാരണമായോ അഗ്നി, വെള്ളപ്പൊക്കം തുടങ്ങിയ കെടുതികൾ മൂലമോ ഉണ്ടാകുന്ന അളവു വ്യത്യാസങ്ങൾക്കോ

നാശനഷ്ടങ്ങൾക്കോ ഡിപ്പാർട്ടുമെന്റിന് ഉത്തരവാദിത്വം ഉണ്ടായിരിക്കുന്നതല്ല.

4. ബാക്കി പണം അടയ്ക്കലും തടികൾ നീക്കം ചെയ്യലും

(എ) ലേലം വിളിച്ചെടുക്കുന്ന ആൾ ലേലം കഴിഞ്ഞാലുടനെ മൊത്തം വിലയുടെ (1/3) മൂന്നിലൊന്നു തുകയോ 50,000 രൂപയോ ഏതാണോ കുറവ് അത് കെട്ടിവയ്ക്കേണ്ടതാണ്. മൊത്തം ലേലസംഖ്യ 10,000 രൂപയിൽ കുറവാണെങ്കിൽ മുഴുവൻ തുകയും ലേലം കഴിഞ്ഞ ഉടനെ തന്നെ ഒടുക്കേണ്ടതാണ്. ലേല ദിവസം കൊടുക്കേണ്ട നിരതദ്രവ്യം കഴിച്ച് ബാക്കി സംഖ്യയ്ക്ക് ബാങ്ക് ഡ്രാഫ്റ്റുകളും താഴെ പറയുന്ന വ്യവസ്ഥകൾക്ക് വിധേയമായി സ്വീകരിക്കുന്നതാണ്. ഡ്രാഫ്റ്റായി ഒടുക്കുന്ന സംഖ്യകൾ പണമായി മാറ്റി സർക്കാർ കണക്കിൽ വരവ് വയ്ക്കപ്പെട്ടതിനു ശേഷമേ സംഖ്യ ഒടുക്കിയതായി കണക്കാക്കപ്പെടുകയുള്ളൂ. അതിനുശേഷമേ ലേലവസ്തുക്കൾ വിട്ടു കൊടുക്കുകയുമുള്ളൂ. ഡ്രാഫ്റ്റുകൾ ലേലക്കാരന് അക്കൗണ്ട് ഇല്ലാത്ത മറ്റേതെങ്കിലും ബാങ്കുകളിൽ നിന്ന് മാറ്റുകയാണെങ്കിൽ അതിനുള്ള കമ്മീഷൻ ലേലക്കാരൻ നൽകേണ്ടതാണ്. ഒരേ ദിവസത്തെ ലേലത്തിൽ തന്നെ ഈട്ടിത്തടിയും മറ്റു തടികളും ലേലം ഉണ്ടെങ്കിൽ രണ്ടു ലേലങ്ങൾക്കും വെവ്വേറെ സംഖ്യകൾ മേൽ വിവരിച്ച കണക്കിൽ അടയ്ക്കേണ്ടതാണ്. ഏതെങ്കിലും സാഹചര്യത്തിൽ ഡ്രാഫ്റ്റുകൾ ബാങ്കിൽനിന്ന് നിരസിക്കപ്പെടുകയാണെങ്കിൽ ടി ഡ്രാഫ്റ്റ് ഹാജരാക്കിയ ആളിനെ വീഴ്ചക്കാരനായി പരിഗണിച്ച് ലേലവ്യവസ്ഥകൾ അനുസരിച്ച് നടപടികൾ സ്വീകരിക്കുന്നതായിരിക്കും.

(ബി) മേൽ വിവരിച്ച പ്രകാരം ലേലദിവസം നിശ്ചിത സംഖ്യ ഒടുക്കാതിരുന്നാൽ അവർ വിളിച്ച ലോട്ടുകളുടെ ലേലം റദ്ദു ചെയ്തതായി കണക്കാക്കി നിരതദ്രവ്യം സർക്കാരിലേക്ക് മുതൽകൂട്ടുന്നതും ടി ലോട്ടുകൾ വിളിച്ചെടുത്തവരുടെ നഷ്ട ഉത്തരവാദിത്വത്തിൽ പുനർലേലം ചെയ്യുന്നതും അങ്ങനെ പുനർലേലത്തിൽ സംഭവിക്കുന്ന എല്ലാ നഷ്ടങ്ങൾക്കും ടി ലേലക്കാർ ഉത്തരവാദിയായിരിക്കുന്നതുമാണ്. അവരിൽനിന്ന്, നിയമാനുസൃതമായ എല്ലാ നടപടികളും സ്വീകരിച്ച് നഷ്ടം ഈടാക്കുന്നതുമായിരിക്കും.

(സി) ബാക്കി പണം അടയ്ക്കലും തടികൾ നീക്കം ചെയ്യലും: ലേലം സ്ഥിരപ്പെടുത്തിയതായുള്ള അറിയിപ്പും ബാക്കിതുക അടച്ചുതീർക്കാനുള്ള ചെല്ലാൻ ഫാറവും അയച്ച തീയതിമുതൽ രണ്ടു മാസത്തിനകം (60 ദിവസം) ചെല്ലാൻ ഫാറത്തിൽ കാണിച്ചിട്ടുള്ള സംഖ്യ സർക്കാരിന്റെ ഏതെങ്കിലും ഖജനാവിൽ അടച്ച് ചെല്ലാൻ രസീത് ഡിപ്പോ ആഫീസർക്ക് ഏൽപ്പിച്ചുകൊടുക്കേണ്ടതാണ്. ബാക്കി തുകയ്ക്ക് ബാങ്ക് ഡ്രാഫ്റ്റുകളും സ്വീകാര്യമാണ്. എന്നാൽ ഇത്തരം ഡ്രാഫ്റ്റുകൾ പണമായി സർക്കാർ കണക്കിൽ വരവുവയ്ക്കപ്പെട്ടശേഷം പിഴ ഏതെങ്കിലും വരുന്നെങ്കിൽ അത് ഈടാക്കിയശേഷമേ ലേലസാധനങ്ങൾ വിട്ടു കൊടുക്കുകയുള്ളൂ.

(ഡി) ബാക്കി സംഖ്യ ഖജനാവിൽ അടയ്ക്കേണ്ട അവസാന ദിവസം ഒരു പൊതു ഒഴിവു ദിവസമായി വരികയാണെങ്കിൽ അതിനടുത്ത പ്രവർത്തിദിവസം പിഴ കൂടാതെ പണം അടയ്ക്കാവുന്നതാണ്. ബാക്കി വില മാത്രം മുഴുവൻ ലോട്ടിന്റെയും തീർത്തടയ്ക്കുന്ന പക്ഷം അതാതു ലോട്ടുകൾ മറ്റു ലേലവ്യവസ്ഥകൾക്കു വിധേയമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. എന്നാൽ ലേലദിവസം അടച്ച സംഖ്യ ഏറ്റവും അവസാനം നീക്കം ചെയ്യുന്ന തടികളുടെ വിലയിലേക്കു മാത്രമേ വകകൊള്ളിക്കുകയുള്ളൂ. ഇപ്രകാരം എല്ലാ ലോട്ടുകളും മുഴുവൻ സംഖ്യയും അടച്ചു തീർത്ത് ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന ദിവസം മുതൽ രണ്ടുമാസത്തിനുള്ളിൽ (60 ദിവ
നീക്കം ചെയ്യേണ്ടതാണ്.

(ഇ) മേൽ വിവരിച്ച രണ്ടുമാസത്തിനകം ന
അടച്ച് മരം നീക്കം ചെയ്യാത്തപക്ഷം 18 ശതമാനം പ
യോടുകൂടി ബാക്കി സംഖ്യ അടയ്ക്കുന്നതിനു
മാസം (30 ദിവസം) ഡിവിഷണൽ ഫോറസ്റ്റാഫീ
അനുവദിക്കുന്നതാണ്. മേൽ പ്രസ്താവിച്ച ദിവസ
നകവും പണം ഒടുക്കാതിരുന്നാൽ 24 ശതമാനം പ
യോടും രണ്ടു ശതമാനം സർച്ചാർജോടും കൂടി വീ
ഒരുമാസത്തേക്കു (30 ദിവസം) കൂടി ചീഫ് കൺ
വേറ്റർ അനുവദിക്കുന്നതാണ്. ഇങ്ങനെ
കണക്കാക്കുമ്പോൾ ഒരു ദിവസമായാലും ഒരു മാസ
പലിശ ഈടാക്കുന്നതായിരിക്കും. എന്നാൽ ഇപ്ര
കാലാവധി നീട്ടികൊടുക്കുന്നത് വെള്ളമരത്ത
ബാധകമല്ല.

5. ലേലത്തിൽ വിളിച്ചെടുത്ത സാധനങ്ങൾ നീ
ചെയ്യൽ

സർക്കാരിലേക്ക് അടയ്ക്കേണ്ടതായ
സംഖ്യകളും അടച്ചതിനുശേഷം ചെല്ലാൻ രസ
ഡിപ്പോ ഓഫീസറെ ഏൽപ്പിക്കുന്ന മുറയ്ക്ക്, അട
തീർത്ത സംഖ്യയ്ക്ക് നീക്കം ചെയ്യാവുന്ന സ
ങ്ങൾക്ക് ഡിപ്പോ ആഫീസർ പെർമിറ്റ് കൊ
ന്നതും അപ്രകാരം കൊടുക്കുന്ന പെർമിറ്റിന്റെ
സ്ഥാനത്തിൽ ലേലസാധനങ്ങൾ ലേലക്കാർ സ്
ചിലവിലും ഉത്തരവാദിത്വത്തിലും നീക്കം ചെ
തുമാണ്.

6. സമയത്തിന് പണം അടയ്ക്കുന്നതിലും സാധനങ്ങൾ നീക്കം ചെയ്യുന്നതിലും വീഴ്ചവരുത്തുന്നവർക്കുള്ള പിഴ.

(എ) മേൽ 4-ാം ഖണ്ഡികയിൽ വിവരിച്ചതനുസരിച്ച് പണം ഒടുക്കുന്നതിന് വീഴ്ച വരുത്തിയാൽ തത്സംബന്ധമായ തടികൾ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിപ്പെടുത്തുന്ന നോട്ടീസ് തീയതി മുതൽ 105 ദിവസം കഴിഞ്ഞാലുടനെ ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർ പുനർലേലത്തിനുള്ള നടപടികൾ സ്വീകരിക്കുന്നതാണ്. ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തീയതി മുതൽ നാല് മാസത്തിനകം എല്ലാ സംഖ്യകളും അടച്ചുതീർക്കാത്തപക്ഷം ലേലം റദ്ദാക്കുന്നതും ലേലക്കാരന് പതിനഞ്ച് ദിവസത്തെ അവധി വച്ച് നോട്ടീസ് കൊടുത്തതിനുശേഷം അതേ ഡിപ്പോയിലെ അടുത്ത ലേല ദിവസം ഇപ്രകാരം റദ്ദുചെയ്ത വിഭവങ്ങൾ പുനർലേലം ചെയ്യുന്നതുമാണ്. തന്മൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും പുനർലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന ചിലവിനും ആദ്യലേലക്കാരൻ ഉത്തരവാദിയാകുന്നതുമാണ്. ടി നഷ്ടം താഴെ വിവരിക്കുന്ന പ്രകാരത്തിൽ ഈടാക്കുന്നതായിരിക്കും.

ലേല വ്യവസ്ഥപ്രകാരം, ആദ്യലേലക്കാരൻ അടയ്ക്കേണ്ടതായ പലിശ, സർച്ചാർജ്, വാടക മുതലായവയും ടിയാന്റെ ലേലത്തുകയും പുനർലേലത്തിൽ കുറവു വരികയാണെങ്കിൽ ആ വ്യത്യാസവും വ്യത്യാസമുള്ള തുകയ്ക്കുള്ള വിൽപ്പന നികുതിയും പുനർലേലം ചെയ്യുന്നതിന് ഡിപ്പാർട്ടുമെന്റിനുണ്ടായിട്ടുള്ള ചിലവും ഈടാക്കുന്നതായിരിക്കും. പുനർലേലത്തിൽ ഏതെങ്കിലും ലാഭമുണ്ടായാൽ ആദ്യ ലേലക്കാരന് അതിൽ അവകാശമുണ്ടായിരിക്കുന്നതല്ല.

(ബി) ഗവൺമെന്റിലേക്ക് അടയ്ക്കേണ്ടതായ എല്ലാ തുകകളും അടച്ചതിനുശേഷം ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തീയതി മു
രണ്ടു മാസത്തിനകം വാടക കൂടാതെ തടികൾ നീ

ചെയ്യാവുന്നതാണ്. ടി രണ്ടു മാസത്തിനുശേഷം ഉള്ള ആറുമാസം വരെ താഴെ പറയുന്ന തറവാടക ഒടുക്കി തടികൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്.

ഉരുളൻ തടികളും അറപ്പുരുപ്പടികളും:—ആദ്യത്തെ മാസത്തിന് ഒരു ക്യു. മീററിന് രണ്ടു രൂപ.

ഒന്നാം തരവും രണ്ടാം തരവും തേക്കുകഴകൾ:—ആദ്യത്തെ മാസത്തിന് 100 എണ്ണത്തിന് 8 രൂപ.

മൂന്നാം തരവും നാലാം തരവും തേക്കുകഴകൾ:—ആദ്യ മാസത്തിന് 100 എണ്ണത്തിന് 4 രൂപ.

തേക്കിന്റെയും ഈട്ടിയുടെയും ബില്ലററ്സ്:—ആദ്യത്തെ മാസത്തിന് ടണ്ണിന് രണ്ടു രൂപ.

വിറക്:—ആദ്യത്തെ മാസത്തിന് ഒരു രൂപ.

മുള:—ആദ്യമാസത്തിന് 100 എണ്ണത്തിന് 4 രൂപ.

ഈറയും പൂരലും:—ആദ്യ മാസത്തിന് 100 എണ്ണത്തിന് 1 രൂപ.

മററുസാധനങ്ങൾ:—അതാതു ഡിവിഷണൽ ഫോറസ്ററ് ഓഫീസർ നിശ്ചയിക്കുന്ന നിരക്ക്.

രണ്ടാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ ഇരട്ടിയും മൂന്നാമത്തെ മാസത്തിന് ഒന്നാമത്തെ മാസത്തിന്റെ മൂന്നിരട്ടിയും നാലാമത്തെ മാസത്തിന് ഒന്നാം മാസത്തിന്റെ നാലിരട്ടിയും എന്ന ക്രമത്തിൽ പരമാവധി ആറുമാസം വരെയും തറവാടക കൊടുത്ത് മുഴുവൻ പണമടച്ച് സാധനങ്ങൾ നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. ഒരു മാസത്തിൽ കുറഞ്ഞ കാലം ഒരു മാസമായി കണക്കാക്കി തറവാടക ഈടാക്കുന്നതാണ്. ഇങ്ങനെ തറവാടക കണക്കാക്കുമ്പോൾ മേൽ പ്രസ്താവിച്ചിട്ടുള്ള ഒന്നാം മാസം മുതൽ തടി നീക്കം ചെയ്യാൻ അനുവദിക്കുന്ന മാസം വരെ മേൽ സൂചിപ്പിച്ച നിരക്കിൽ ഓരോ മാസത്തെ തറവാടകയും ക്രമാനുസരണം കണക്കാക്കി ഈടാക്കുന്നതാണ്.

(സി) മേൽ വിവരിച്ച പ്രകാരം ആറുമാസത്തിനകം നീക്കം ചെയ്യാതെ കിടക്കുന്ന തടികൾ വീണ്ടും ലേലം ചെയ്യുന്നതും ഡിപ്പാർട്ടുമെന്റിന് ഇപ്രകാരമുള്ള ലേലത്തിനു ചെലവായ സംഖ്യയും തറവാടകയും മററും ഡിപ്പാർട്ടുമെന്റിലേക്ക് മുതൽകൂട്ടിയ ശേഷം ബാക്കിയുള്ള ലേലസംഖ്യ ഫോറസ്ററ് ഡിപ്പോസിററായി കണക്കിൽ ചേർക്കുന്നതും തടി നീക്കം ചെയ്യാൻ വീഴ്ചവരുത്തിയ ലേലക്കാരൻ അവകാശപ്പെടുന്ന സമയത്ത് തിരികെ കൊടുക്കുന്നതുമാണ്. നഷ്ടമുണ്ടെങ്കിൽ ആദ്യലേലക്കാരനിൽനിന്നും വസൂലാക്കുന്നതുമാണ്.

7. മററു പൊതുവ്യവസ്ഥകൾ

(എ) ഈ ലേലത്തിൽ പരസ്യപ്പെടുത്തിയ വകുപ്പുകൾ പ്രകാരം ഗവൺമെന്റിലേക്ക് കിട്ടേണ്ടതായ ഏതൊരു സംഖ്യയും ഡിപ്പാർട്ടുമെന്റിൽ നിന്ന് ആവശ്യപ്പെടുന്ന സമയത്ത് ലേലക്കാരൻ അടയ്ക്കാൻ വീഴ്ചവരുത്തിയാൽ പ്രസ്തുത സംഖ്യകൾ ഭൂനികുതി കുടിശ്ശികയായി പരിഗണിച്ച് നിലവിലുള്ള നിയമപ്രകാരം ഈടാക്കുന്നതുമാണ്. ഡിവിഷണൽ ഫോറസ്ററാഫീസർക്ക് യുക്തമെന്നു തോന്നുന്ന മററു മാർഗ്ഗങ്ങളിൽ കൂടിയും ടി സംഖ്യ ഈടാക്കാൻ നടപടികൾ സ്വീകരിക്കാവുന്നതാണ്.

(ബി) ലേലം വിളിച്ചെടുത്തയാൾ സർക്കാരിലേയ്ക്കടയ്ക്കേണ്ട ഏതെങ്കിലും സംഖ്യയടയ്ക്കാൻ വീഴ്ചവരുത്തിയാൽ അയാൾ ഡിപ്പാർട്ടുമെന്റിന്റെ കീഴിലുള്ള മറേറതെങ്കിലും ഡിപ്പോവിൽ വിളിച്ചെടുത്തതും ബാക്കിവില അടച്ചതുമായ സാധനങ്ങൾ വിട്ടുകൊടുക്കുന്നതല്ല. ഇതിനാൽ ഏതെങ്കിലും നാശനഷ്ടങ്ങൾ ഉണ്ടാവുകയാണെങ്കിൽ അതിന് ഡിപ്പാർട്ടുമെന്റ് ഉത്തരവാദിയാകുന്നതല്ല.

(സി) മുൻ ലേലങ്ങളിൽ പങ്കെടുത്ത് വീഴ്ച വരുത്തിയവർ എന്നു പ്രഖ്യാപിക്കപ്പെട്ടവരെ നേരിട്ടോ ഏജൻറുമുഖേനയോ ലേലത്തിൽ പങ്കെടുക്കാൻ അനുവദിക്കുന്നതല്ല.

(ഡി) അതാതു കാലത്ത് പ്രാബല്യത്തിൽ ഇരിക്കുന്ന വിൽപ്പന നികുതിയും മററു പ്രാദേശിക നികുതികളും കൊടുക്കുന്നതിന് ലേലക്കാർ ബാദ്ധ്യസ്ഥരായിരിക്കും.

(ഇ) ലേലവ്യവസ്ഥകൾ അനുസരിച്ച് പണം അടയ്ക്കാതെയും മററുവിധത്തിലും വീഴ്ച വരുത്തുന്നവരെ ഡിപ്പാർട്ടുമെന്റിന് യുക്തമെന്നു തോന്നുന്ന പക്ഷം സ്ഥിരമായി ബ്ലാക്ക് ലിസ്ററ് ചെയ്യാവുന്നതാണ്.

(എഫ്) അതാതുകാലത്ത് ഫോറസ്ററ് ആക്ടിലോ റൂൾസിലോ. ഈ വ്യവസ്ഥകളെ ബാധിക്കുന്ന തരത്തിലുള്ള വ്യത്യാസങ്ങൾ വരുത്തുകയാണെങ്കിൽ അങ്ങനെ മാററുന്ന ചട്ടങ്ങൾക്ക് ലേലക്കാർ വിധേയരായിരിക്കും.

ബാബുജി എ. ജോർജ്,
കോഴിക്കോട്, ഡിവിഷണൽ ഫോറസ്ററാഫീസർ.

---

## KOZHIKODE (T) DIVISION

ലേലപ്പരസ്യം

സി. 3109/84. 1984 ആഗസ്ററ് 16.

ഈ ഡിവിഷനിൽപ്പെട്ട സുൽത്താൻ ബത്തേരി റെയിഞ്ചിലെ 1975 യൂക്കാലിപ്ററസ് തോട്ടത്തിൽനിന്നും ഗ്വാളിയോർ റയോൺസ് കമ്പനി തടി ശേഖരിച്ചതിനു ശേഷം ഉപേക്ഷിച്ചിട്ടുള്ള ശിഖരങ്ങൾ, തൊലി മുതലായവ 20—9—1984-ന് പകൽ 10.30 മണിമുതൽ കോഴിക്കോട് ഡിവിഷണൽ ഫോറസ്ററാഫീസറോ അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ കേരള ഗവർണ്ണർക്കുവേണ്ടി ഡിപ്പാർട്ടുമെന്റിലെ സാധാരണ തടി ലേല നിബന്ധനകൾക്ക് വിധേയമായി കുപ്പാടിയിലുള്ള ഫോറസ്ററ് റെയിഞ്ചാഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാകുന്നു. പരസ്യപ്പെടുത്തിയ ലേല ദിവസം ഒരു പൊതു ഒഴിവു ദിവസമായിരിക്കുന്നപക്ഷം അടുത്ത പ്രവൃത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വച്ച് ലേലം നടത്തുന്നതായിരിക്കും.

വില്പനയ്ക്കുവച്ച ശിഖരങ്ങൾ, തൊലി മുതലായവയുടെ വിവരങ്ങൾ ചുവടെ ചേർക്കുന്നു.

1975 യൂക്കാലിപ്ററസ് തോട്ടം, മാവിൻഹള്ള സ്ട്രിപ്പ്, II, IV, VI } സുമാർ 200 മെട്രിക് ടൺ

ലേലത്തിൽ പങ്കുചേരുവാൻ ആഗ്രഹിക്കുന്നവർ ലേലത്തിനുമുമ്പായി 500 രൂപ വീതം നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേലം വിളിച്ചുറപ്പിച്ചാലുടൻ മുഴുവൻ തുകയും ഒടുക്കേണ്ടതുമാണ്.

ലേലം ഡിപ്പാർട്ടുമെന്റിലെ ബന്ധപ്പെട്ട ഉദ്യോഗസ്ഥന്റെ സ്ഥിരപ്പെടുത്തലിന് വിധേയമാണ്. ലേലം സ്ഥിരപ്പെടുത്തി അറിയിപ്പു കിട്ടുന്ന തീയതി മുതൽ 30 ദിവസത്തിനകം വില്പന നികുതി അടച്ച് സാധനം നീക്കം ചെയ്യേണ്ടതാണ്.

വിശദവിവരങ്ങൾക്ക് കുപ്പാടിയിലുള്ള സുൽത്താൻ ബത്തേരി റെയിഞ്ചിലോ ഈ ആഫീസിലോ അന്വേഷിക്കുക.

കെ. എം. മുഹമ്മദ്,
കോഴിക്കോട്-20. ഡിവിഷണൽ ഫോറസ്ററാഫീസർ.

## TELLICHERRY DIVISION

വാഹന പുനർലേലപ്പരസ്യം.

നമ്പർ ടി. 9889/81. 1984 ആഗസ്റ്റ് 8.

7–12–1981–ന് തലശ്ശേരി ഫോറസ്റ്റ് (സ്പെഷ്യൽ) ഡിവിഷനിലെ തളിപ്പറമ്പ് റെയിഞ്ചിന്റെ പരിധിയിൽപ്പെട്ട നിടുകുളം എന്ന സ്ഥലത്തു വെച്ച് നീലേശ്വരം പോലീസ് ഇൻസ്പെക്ടർ WME 5105 അംബാസിഡർ കാറും 255 കിലോ ചന്ദനവും കൂടി പിടിച്ചെടുത്ത് ഒരു കേസ് രജിസ്റ്റർ ചെയ്യുകയുണ്ടായി. കാറിന്റെ ഉടമസ്ഥാവകാശം മനസ്സിലാക്കുന്നതിനുവേണ്ടി വെസ്റ്റ് ബംഗാൾ ട്രാൻസ്പോർട്ട് കമ്മീഷണർക്ക് എഴുതിയെങ്കിലും യാതൊരു വിവരവും ലഭിച്ചില്ല. പിന്നീട് 2–11–1982–ലെ കേരളാ ഗവൺമെന്റ് ഗസറ്റിൽ (പേജ് 479) പ്രസ്തുത കാറിന്റെ ഉടമാവകാശം തെളിയിക്കുന്നതിന് ബന്ധപ്പെട്ടവരുടെ അറിവിലേക്കായി പരസ്യം ചെയ്ത കാരണം കാണിക്കൽ നോട്ടീസിനും പ്രതികരണം ലഭിക്കുകയുണ്ടായില്ല. ആയതിനാൽ ടി കാർ ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ, സ്പെഷ്യൽ ഡിവിഷൻ തലശ്ശേരി 20–1–1983–ലെ ഉത്തരവ് കെ. 9889/81 പ്രകാരം സർക്കാരിലേക്ക് മുതൽക്കൂട്ടുകയാണ് ചെയ്തത്.

മേൽ പരിതസ്ഥിതിയിൽ ടി കാർ സർക്കാർ ഉത്തരവ്.നംബർ 123888–4/എ.ഡി, തിയതി 8.5.1984 പ്രകാരം 22.11.1983-ലെ കേരള ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് (പേജ് 511).ലെ നിബന്ധനകൾക്ക് വിധേയമായി 1984 ജൂലൈ മാസം 12.ന് പകൽ 11 മണിക്ക് തളിപ്പറമ്പ് ഫോറസ്റ്റ് റെയിഞ്ചാഫീസിൽ വെച്ച് ലേലത്തിനുവെച്ചു എങ്കിലും പ്രസ്തുത ദിവസം ആരും ലേലത്തിൽ മേൽ വാഹനം വിളിച്ച് എടുക്കാത്ത കാരണത്താൽ മേൽ വിവരിച്ച കാർ WME 5105, മേൽ വിവരിച്ച അതേ നിബന്ധനകൾക്ക് വിധേയമായി 1984 സെപ്റ്റംബർ മാസം 27-ന് തളിപ്പറമ്പ് ഫോറസ്റ്റ് റെയിഞ്ചാഫീസിൽ വെച്ച് പകൽ 11 മണിക്ക് തലശ്ശേരി ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ അവർകളോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പരസ്യമായി പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

കാറിന്റെ വിശദ വിവരങ്ങൾ ചുവടെ ചേർക്കുന്നു.

1. കാർ രജിസ്ട്രേഷൻ നമ്പർ.—WME 5105 (അംബാസിഡർ മാർക്ക് II)
2. ഇഞ്ചിൻ നമ്പർ.—ഒ. ഇ. 26824.
3. ചേസിസ് നമ്പർ.—സി. എ. എ. നമ്പർ 26677.

മേൽ കൊടുത്ത ലേലത്തിയതി പൊതു ഒഴിവു ദിവസമായി പ്രഖ്യാപിക്കുന്ന പക്ഷം അടുത്ത പ്രവൃത്തി ദിവസം പ്രസ്തുത സമയത്തും സ്ഥലത്തും വെച്ച് ലേലം നടത്തുന്നതായിരിക്കും. താൽപര്യമുള്ളവർക്ക് വാഹനം തളിപ്പറമ്പ് ഫോറസ്റ്റ് റെയിഞ്ചാഫീസറുടെ അനുമതിയോടുകൂടി പരിശോധിക്കാവുന്നതാണ്. വിജയിയാകുന്ന ലേലക്കാരൻ നിരതദ്രവ്യം കഴിച്ചുള്ള ലേലത്തുക മുഴുവൻ ഉടൻതന്നെ അടയ്ക്കേണ്ടതും ലേലം സ്ഥിരപ്പെടുത്തി അറിയിക്കുന്ന തിയതി മുതൽ 15 ദിവസത്തിനകം നിയമപ്രകാരമുള്ള വിൽപ്പന നികുതി അടച്ച് വാഹനം നീക്കം ചെയ്തു കൊണ്ടു പോകേണ്ടതുമാണ്.

നിരതദ്രവ്യം:—1,000 രൂപ (ആയിരം രൂപ മാത്രം)

കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നിന്നോ തളിപ്പറമ്പ് ഫോറസ്റ്റ് റെയിഞ്ചാഫീസിൽ നിന്നോ അന്വേഷിച്ചറിയാവുന്നതാണ്.

പി. എം. അബ്ദുള്ള.

തലശ്ശേരി. ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ.

## SPECIAL DIVISION, NILAMBUR

### NOTIFICATION

F1. 1245/84. *8th August, 1984.*

It is hereby notified that the right of collection and removal of reeds from the area specified in the schedule given below will be sold in public auction at the Special Divisional Forest Office, Nilambur by the Special Divisional Forest Officer, Nilambur, or his depmee at 11 a.m. on 26-9-1984. If the notified date happens to be a public holiday the sale will be held on the next working day at the appointed time and place.

1. The Officer] conducting the sale may at his discretion refuse to accept the Earnest Money Deposit of any intending bidder without assigning any reason therefor and there shall be no appeal against such decision.

2. The Officer conducting the sale may accept or reject any bid or may stop the sale at any stage without assigning any reason therefor and against such decision there shall be no appeal.

3. The Special Divisional Forest Officer or the Officer conducting the sale reserves the right to withhold any unit from sale without assigning any reason.

4. The period of lease will be from the date of execution of the agreement to 31-5-1985. No extension of time will be granted beyond the date either for collecting the produce or for removal of the produce already collected and lying in the area after the expiry of the lease period. All produce collected from the leased area shall be removed outside the limits of the areas leased by the expiry of the term of lease. Any produce not removed by this date shall be forfeited to Government and the contractor shall not be entitled to any refund or abatement of the amount payable or due by him nnder this contract.

5. The bid for each unit shall be on a lump sum basis. Before the sale commences, the intending bidders shall pay an E.M.D. of Rs. 5,000.

6. Intending bidders should sign a certificate before the auction commences to the effect that they have understood and accept the conditions of the sale notice and agreement to be executed.

7. Every bidder who has been the highest bidder for any item under the conditions shall be required to make a similar deposit before being permitted to bid for any subsequent item.

8. Within 15 days from the date of issue of confirmation order the successful bidder shall remit the balance 1/3 sale value if any and deposit security deposit calculated at 10% of the value of the contract in the form of Treasury Savings Bank Account.

9. The Earnest Money Deposit of all bidders except that of highest bidder shall be returned to them immediately after the close of the sale on their furnishing stamped receipt. The E. M. D. of the successful bidder shall be retained until decision is taken to confirm the sale and if the sale is confirmed in his name, this amount will be adjusted towards the lease amount.

10. A bidder shall not withdraw from the sale once it is knocked down in his name and also that in case of withdrawal all the penal conditions in the sale notice will be made applicable as if the sale has been confirmed in his favour and has failed to fulfil the contract.

11. The successful bidder shall at the conclusion of the sale pay the full sale amount if it does not exceed Rs. 1,000 less E. M. D. If the sale amount exceeds Rs. 1,000 he shall pay 1/3 of the sale amount limited to Rs. 25,000 less E. M.D. and the balance of the 1/3rd sale amount if any within the date of execution of agreement and the balance sale amount within 30 days from the date of execution of agreement. Removal of produce from the contract area shall be made only after payment of the entire amount in full.

(a) In the case of Reed coupe No. II, Vazhikadavu in Chungathara II Range and Reed coupe No.II, Pullangode in Kalikavu Range, the full balance sale value shall be remitted before executing the agreement.

(b) The Highest bidder shall abide by the conditions notified as per G.O. (P) 62/76/AD, dated 23-2-1976 published in the Gazette dated 9-3-1976.

12. The highest bidder will be allowed to remit the amounts on the next day if the date of expiry of the specified date happens to be a holiday.

13. No purchaser shall assign his rights under the terms of this notice or any part thereof without the previous written permission of the Special Divisional Forest Officer which permission may be refused by the latter without assigning any reason for so doing.

14. The successful bidder shall within 15 days from the date of issue of confirmation order pay the sales-tax on the full sale value at the existing rates.

15. He shall execute concurrently within the same period an agreement with the Special Divisional Forest Officer in the form prescribed on stamp paper worth Rs. 3.75. No extension of time for furnishing the security deposit prescribed and for payment of sales-tax due for executing the agreement beyond 15 days specified above will be granted in the normal course.

*Note*:—1. In the case of failure to remit security deposit and the balance of amount to make up 1/3rd sale value if any within 15 days as required in condition above extension of time for 15 days will be granted by Special Divisional Forest Officer, subject to realisation of 12 per cent interest.

2. In case of failure to remit Security Deposit and the balance amount to make up 1/3rd sale value if any even within the 15 days extension with interest at 12 per cent a further extension of time for 15 days will be granted by the Special Divisional Forest Officer, subject to realisation of interest at 24 per cent.

3. In case of failure to act according to sub para 2 above the Conservator of Forests, Special Circle, Kozhikode may grant further extension of time upto 30 days according to his discretion realising penal interest at 24 per cent.

4. In case of delay in executing agreement even after payment of Security Deposit and 1/3rd sale value if any, extension of time upto 30 days will be granted in exceptional circumstances subject to recovery of a fine at the rate of Re. 1 per day from the date of remittance of Security Deposit.

5. Failure to pay the amounts payable and execute the agreement within extended period shall render, the sale liable to be cancelled by the Special Divisional Forest Officer.

16. The successful bidder shall not be entitled to start work in the leased area until he has paid all moneys due by him to Government under the above condition and execute the agreement in the prescribed form.

17. The Special Divisional Forest Officer is also at liberty to recover the overdue instalments from the contractor under Land Revenue Recovery Act as arrears of land revenue by keeping the contract under suspension.

18. Should the highest bidder fail to comply with any of the above conditions the bid or contract is liable to be cancelled or the other actions deemed fit taken or the unit resold at the discretion of the Special Divisional Forest Officer, if deemed necessary. In such case the defaulter shall make good to Government any loss which may occur on resale but he shall have no claim to any surplus realised and all money paid by him shall be forfeited to Government. In such resale the defaulter will not be allowed to bid, if he fails to make good, any loss incurred by Govt. by resale as set forth above, the aforesaid loss shall be recovered from him as arrears of land revenue under the Land Revenue Recovery Act in force.

19. The contractor shall personally supervise and control of the working and shall be present when notice is given by the Range Officer, or Special Divisional Forest Officer, for inspection of the area. Subject to the above provisions he may employ any agent or agents to assist him in the work but no such agent shall be considered as duly accredited, until his name and residence and specimen signature have been submitted to and approved by the Special Divisional Forest Officer and until he has provided by the contractor with power of attorney executed on stamp paper worth Rs. 21 and the same has been accepted by the Divisional Forest Officer (Special) as valid. The Contractor shall be responsible for the act of himself and his agents and or all persons authorised by either of them to collect, store or remove such produce.

20. The contractor shall be supplied with a copy of the agreement.

21. The draft agreement for the lease may be seen at the Special Divisional Forest Office on any working day during office hours.

22. The contractor shall have no claim to any produce lying in the area subsequent to the date on which the contract suspended etc.

23. The conditions and terms of this sale notice will form part and parcel of the agreement to be executed.

